# ജ്ഞാനകീൎത്തനങ്ങൾ.

---

COTTAYAM:

PRINTED AT THE CHURCH MISSION PRESS.

---

1846.

# ജ്ഞാനകീൎത്തനങ്ങൾ.

നിങ്ങൾ സംകീൎത്തനങ്ങളിലും കീൎത്തനങ്ങളിലും ജ്ഞാനപാട്ടുകളിലും തമ്മിൽ തന്നെ പഠിപ്പിക്കയും, ബുദ്ധി ഉപദെശിക്കയും. നിങ്ങളുടെ ഹൃദയത്തിൽ കൃപയൊടെ കൎത്താവിൽ പാട്ടുകഴിച്ചു കൊണ്ടിരിപ്പിൻ.

കൊലൊ. ൩ അ. ൧൬ വ.

ഞാൻ ആത്മാവു കൊണ്ട പാടും, ബുദ്ധി കൊണ്ടും പാടും.

൧ കൊറിന്തി. ൧൪ അ. ൧൫ വ.

ജ്ഞാനത്തൊടെ സ്തുതി പാടുവിൻ. സങ്കീ. ൪൭. ൭

# ജ്ഞാനകീൎത്തനങ്ങൾ.

---

## പ്രാൎത്ഥനയ്ക്കു മുമ്പെ.

൧ L. M.

൧ മഹാ വിശുദ്ധ ദൈവമെ
നിൻ വീട്ടിൽ വന്ന ഞങ്ങളെ
ആത്മാവ കൊണ്ട പാലിക്ക
അനുഗ്രഹിച്ചു രക്ഷിക്ക.

൨ നിൎയ്യോഗ്യരായ ഞങ്ങളെ
നിൻ പാദത്തിന്റെ അരികെ
നിൻ പുത്രനായ മശിഹാ
നിമിത്തം ചെൎത്തുകൊള്ളുക.

൩ ംരം സഭയുടെ നടുവെ
നിൻ ദയയുള്ള മുഖത്തെ
നിൻ ഇഷ്ടന്മാൎക്ക കാണിക്ക
നിൻ ശക്തി പുറപ്പെടിക്ക.

൨

൧ ദൈവം സ്നേഹ മൂലം ആം,
നല്ല കാഴ്ചകൾ എല്ലാം
വെളിച്ചപ്പിതാവിനാൽ
ഞങ്ങൾ മെൽ വരുന്നതാൽ.

൪

൨ യെശു നിൻെറ സ്നെഹത്തെ
ഞങ്ങളൊളം നീട്ടുകെ
സൎപ്പ വാക്കിൻ വിഷം നാം
നിന്നെ കൊണ്ടു കളയാം.

൩ സാത്താൻ ഞങ്ങളിൽ മെയ്യൽ
ആക്കിയ കയിന്ന്യ ചെൽ
വെരുടൻ പറിക്കെണം
യെശു നിൻെറ മരണം.

൪ ലൊകക്കാരും ദെഷിക്കിൽ
ആബെലിൻെറ മനസ്സിൽ
നില്പാറാക്കി ഞങ്ങളെ
സ്നെഹരാജ്യത്താക്കുകെ.

൫

൧ ജീവ പ്രഭുവെ
ഭൂലയത്തിലെ
വൈകും ആദം ജാതിക്കായ
ദൈവ ജീവനുറവായ
രക്ഷിതാ നീയെ
ജീവ പ്രഭുവെ.

൨ എന്നെ സ്നെഹിക്കിൽ
ചൊര മൃത്യുവിൽ
പ്രൊക്ഷിച്ചിട്ടു ശാപത്തിന്നു
മൊക്ഷം വരുത്തെണ്ടതിന്നു
ശാപമായിട്ടെ
എന്നെ രക്ഷിച്ചു.

൩ ആസ്ഥി മുഷ്ക്കയിർ
നാസ്ഥി നിൻെറ തിർ
ശുചി ഇല്ല ഭൂസംസാരെ
രുചിയില്ല ലൊകാചാരെ
ഞാൻ ഉടന്തടി
എറിയാൽ മതി.

൪

൧ വമ്പുള്ള വെള്ള നാശത്താൽ
മുമ്പുള്ള സൃഷ്ടി പൊയതാൽ
വിനാശം ജീവനാരംഭം
എന്നൊപ്പിച്ചു പ്രാവിൻദളം.

൨ കൃഷ്ടിക്കൽ സ്നാനത്തുദകം
തുടച്ചിട്ടും മനൊമലം
ദൃഷ്ടിക്കൈകാഗ്രം ഉണ്ടായാൽ
ഇലയെ കാട്ടും പ്രാവിൻകാൽ.

൩ ആരൊൻെറ വടിയിൻതളിർ
മരിച്ചതിന്ന പുതുയിർ
അനുജന്മാർ മാജ്യെഷ്ഠനും
അനുഭവത്താൽ ജീവിക്കും.

൪ വെറൊരത്യാഗ്രഹമുണ്ടെ
നിൻറഗ്നിയാൽ സദാത്മനെ
മനുഷ്യ ഭ്രചരാചരം
എല്ലാം ശുദ്ധികരിക്കെണം.

൫ C. M.

൧ ആകാശ വില്ലു നൊക്കിയാൽ
മനസ്സന്തൊഷിക്കും
നരക്ക സപൂവൎണ്ണത്താൽ
ദൈവമ്പെ കാണിക്കും.

൨ ദയാപരൻെറ ദൃഷ്ടിയിൽ
അഭിഷ്ടം ആം ഇപ്പാർ
ഒഴിപ്പിക്കും ആ പച്ചവിൽ
മിന്നൽ മുഴക്കം കാർ.

൩ പരത്തിൽ ഒർ സിംഹാസനം
പൊൻ വില്ലും ഉണ്ടല്ലൊ
വിശ്രാമം ശാന്തി ആനന്ദം
തരാതിരിക്കുമൊ.

൬

൧ ഭൂമിയും ആകാശവും
അതിലുള്ള സൈന്ന്യവും
സ്നെഹബുദ്ധി ശക്തിക്കെ
സാക്ഷിയായി നില്ക്കുന്നുണ്ട.

൨ പാപമററ ലൊകത്തും
ഒളിയൊട്ടുമുണ്ടിരുൾ
ദൈവ ശബ്ദം കെൾപ്പാറായി
വഞ്ചിച്ചങ്ങും സപ്പ്വായി.

൩ പുനർഭ്രത ഭൂമിയിൽ
സ്നെഹക്കുറി പച്ചവിൽ
ഉണ്ണെദൊഷാൽ നിത്യപൊർ
ചാവുകൊണ്ട ജീവിപ്പൊർ.

൪ മൂന്നാം ലൊകം കണ്ടതാർ
പൂകുന്നൊർ വിശുദ്ധന്മാർ
സത്യദൈവത്തിന്നുടൽ
നിത്യം സൃഷ്ടിക്കും പകൽ.

൭

൧ പരമണ്ഡലത്തില്ലുള്ള
തെജസ്സൊൻ പ്രതീക്ഷയാം
യെശു എന്നും കനിവുള്ള
രാജാവെന്റെ ധനമാം
കൺ കാണാതെ
മനസ്സിന്നുറപ്പുണ്ടെ.

൨ ലൊക സൌഖ്യമായി ഭവിക്കും
നൃറവൽ സരത്തിലും
ക്രിസ്തുവൊടെ സഞ്ചരിക്കും
ഒരു നാളും നെരവും
എറെ നല്ലു
നീ വന്നാലും രാജാവെ.

൩ ദാഹം തീൎക്കുവാൻ നദിക്കു
ഓടിപൊം തളൎന്നമാൻ
ദാഹമുണ്ടെടൊ എനിക്കു
ശക്തിപൊര ഒട്ടുവാൻ
തൃപ്തിയാക്കി
എന്നെ കൂട്ടികൊള്ളുകെ.

൮

൧ ലൊകമെ മനസ്സുടൻ
നിന്നെ ഞാൻ വെറുക്കുന്നെൻ
യെശുവെ നൊക്കാഞ്ഞതു
നിൻ ചിരിപ്പാൽ വന്നതു.

൨ കഷ്ടം ഞാൻ ത്യജിച്ചതെ
ദൈവ ആട്ടുകുട്ടിയെ
എന്ന ന്യായവിധി നാൾ
ദുഃഖിച്ചാലും എത്രെയാൾ.

൮

൩ സ്തുതിച്ചിട്ടു ഞാനപ്പൊൾ
അബ്ബാ എന്നെ കെററിക്കൊൾ
ഞാനും നിന്റെ പുത്രനും
ഒരാത്മാവും ദെഹവും.

൪ എന്ന പ്രാൎത്ഥിച്ചാൽ മതി
ചൊദിക്കും സഭാപതി
ആത്മാസാക്ഷി പറയും
അച്ചൻ തീൎച്ചയരുളും.

൯

൧ ഇപ്പൊൾ അമ്പുള്ള യെശുവെ
നിൻ സഭയിൽ വരെണമെ
നിൻ കൃപ തന്ന ഞങ്ങൾക്ക
നിൻ വാഗ്വിശെഷം കാണിക്ക.

൨ വിശ്വാസമായ ദാനത്തെ
നിൻ ജനത്തിന്റെ ഉള്ളിലെ
നീ വൎദ്ധിപ്പിച്ച സ്ഥാപിക്ക
ആത്മാവും കൂടി തരിക.

S. M.

൧൦

൧ കൎത്താവിൻ സ്തുതിയെ
പ്രസിദ്ധമാക്കുക
എൻ രക്ഷിതാവിൻ നാമത്തെ
സ്തുതിച്ച പാടുക.

൨ ഞാൻ നാശത്തിങ്കൽ ആയി
ഞാൻ ഹീനൻ ഭവിച്ചു
എൻ ആത്മം കൂടെ വഷളായി
ഞാൻ നീതി കളഞ്ഞു.

൩ അഗാധ കുഴിയിൽ
ഞാൻ വീണ കിടന്നു
പിശാച എന്നെ കണ്ണിയിൽ
ഒറപ്പായി പിടിച്ചു.

൪ എന്നാലും ക്രീസ്തുവെ
നീ എന്റെ പ്രിയനായി
നിൻ കൈ നീ നീട്ടി ഉടനെ
ഞാൻ വിട്ട മാറിയായി.

൫ എൻ രക്ഷകാരനെ
നിൻ കൃപ നല്കുക
എൻ മനഃ പൂവ് സ്തുതിയെ
കൈക്കൊണ്ടു വാഴുക.

൧൧ L. M.

൧ ആ യെശു ആത്മവൈദ്യനെ
മനസ്സിൻ രൊഗം നീക്കുകെ
ദീനങ്ങൾ എണ്ണി കൂട്ടമൊ
സൎവ്വൌഷധം നിൻ ചൊൽ ഗുരൊ.

൨ ഞാൻ കുഷ്ഠരൊഗി എൻ വിളി
തൊടാതിരു തീണ്ടാതിരി
എന്നാലും നിന്നെ കണ്ടു നാം
തൊടെണം എന്ന പ്രാൎത്ഥിക്കാം.

൩ മുടന്തനായ്ക്കിടക്കുന്നെൻ
നടപ്പാൻ ചൊന്നാൽ ഒടുവെൻ
ഞാൻ കുരുടൻ പ്രകാശം നീ
നിന്നാലെ ഞാൻ സുലൊചനി.

൧൦

൩ ഞാൻ ചെവിടൻ നീ ദൈവച്ചൊൽ
അനുസരിച്ചു വന്നപ്പൊൽ
എൻ ചെവി നല്ല വിത്തിന്നു
തുറന്നാൽ എത്ര നല്ലതു.

൪ ഞാൻ ഊമയൻ നീ വാൎത്തയാം
ഗ്രഹിച്ച വചനം എല്ലാം
കരുത്തിനൊടറിയിപ്പാൻ
നീ കല്പിച്ചാൽ പ്രസംഗി ഞാൻ.

൧൧

൧ ജീവനാഥൻ ക്രൂശിൽ തന്റെ
ശത്രുക്കൾക്ക വെണ്ടിയും
പ്രാൎത്ഥിച്ചിട്ടു ദുസ്സത്താന്റെ
ചാവും ചാവിൻ തടവും
ആയി മരിച്ചു
ഹല്ലുസൂയാ വന്ദനം.

൨ ചെയ്യുതിന്നതെന്നറിഞ്ഞു
കൂട നിന്നെ കൊല്ലുന്നൊർ
പാപം ഒക്കെയും വെടിഞ്ഞു
കൂട നിന്നെ വിടുന്നൊർ
നിന്നെ കൊന്നൊൻ
എന്നെ ജീവിപ്പിക്കെണം.

൩ നിന്നെ ഞാൻ മറന്ന വിട്ടാൽ
എന്നെ നീ മറക്കല്ലെ
ഞാൻ നിണക്കലമ്പലിട്ടാൽ
ഭാഗ്യം നീ തരെണമെ
നീ മെടിച്ച
ലൊകം നിന്റെതാകെണം.

൧൩

൧ നല്ല ഒൎമ്മയായുണൎന്ന
ബൊധം കൊള്ളു മനസ്സെ
വാക്കും ശ്രദ്ധയും കലൎന്ന
കെട്ടുകൊള്ളെന്നുള്ളമെ
മറെറതൊക്കയും മറന്നാൽ
എന്തു നഷ്ടം നെരിടും
നീ ഇതിന്നു ചെവി തന്നാൽ
നിത്യലാഭം പ്രാപിക്കും.

൨ ആജ്ഞയല്ല ന്യായം അല്ല
യെശു ചൊന്ന വചനം
ആശ്വസിപ്പിക്കുന്ന നല്ല
വൎത്തമാന വിവരം
ഭാരംപെററ നടപ്പൊരും
ദീനപ്പെട്ടുന്നൊരുമായി
ജീവനീർ യഥെഷ്ടം കൊരും
സൌജന്യാൽ പറിക്കും കായി.

൩ പച്ചവെള്ളമൊ സമുദ്രം
കായെ മുട്ടും വില്ക്കുമൊ
സ്വൎഗ്ഗത്തൊകയററം ക്ഷുദ്രം
സാത്താൻ ആശ തീൎക്കുമൊ
നി നല്ലാത്തതിന്നു വല്ലി
നീരല്ലാത്തതിന്നുവൊൻ
നീട്ടിയാൽ ദൊഷത്വം അല്ലി
ക്രിസ്തു വാങ്ങും അറിവൊൻ.

൧൪

൧ യെശു നിന്നെതാ
എന്നെ വാങ്ങിവാ
പാപ സൂക്ഷ്മം, പാപസ്ഥൂലം
എങ്കലുള്ള ദൊഷ മൂലം
നീ പറിച്ചിട്ടാൽ
വന്ദിതനെന്നാൽ.

൨ നീ സമീപത്തിൽ
നില നില്ക്കയിൽ
നിന്റെ കൺ രാഗാദി നാശം
മണ്ണിൽനിന്നിഴെക്കും പാശം
അതിപ്പൊൾ നമ്മെ
ഉയൎത്തണമെ.

൧൫

൧ യെശുവെ നീ സ്നെഹ ശക്തി
ലൊകത്തിൽ വരുത്തിയൊൻ
കടമായ ദാസ ഭക്തി
ആർ നിണക്ക കൊടുപ്പൊൻ
മുന്തിരിക്ക കൊമ്പായിട്ടും
ഞങ്ങളിൽ ഫലം പൊരാ
നാമെപ്പൊഴും നിന്നെ വിട്ടു
വാടിപ്പൊയി തമ്പുരാ.

൨ നീ വിശ്വാസത്തിന്നുറപ്പും
കാല്ക്ക സ്ഥിരവും കൊടു
അതിക്കത്രെ കൊമ്പും ചപ്പും
നീക്കണ്ടാൽ ശപിച്ചിതു
രാജൻ നിന്നെ ലൊകം ദെഹം
സാത്താനും വിരൊധിച്ചാൽ
ജയം കൊള്ളും നിന്റെ സ്നെഹം
പാമ്പെ കൊല്ലും നിന്റെ കാൽ.

൧൬

൧ മഹൊന്നതത്തിൽ യെശുവെ
എൻ വഴിയാത്ര നൊക്കുകെ
ഞാൻ പാഴിൽ പരദെശിയാം
ചുമട്ടു പാപ ഭാരമാം.

൨ ംരം ദെശത്തിങ്കൽ കാരിരുൾ
എൻ ജന്മ ഭൂമി സ്വൎഗ്ഗത്തുൾ
അങ്ങൊട്ടെന്നെ കടത്തുവാൻ
നിന്നെക്കാൾ ആർ സമൎത്ഥവാൻ.

൩ പുൾകൂട്ടിൽ കുഴിയിൽ നരി
എന്നെ രക്ഷിപ്പാൻ ഭൂപതി
ഇറങ്ങി സ്ഥാനം വിട്ടുവായി
ഇല്ലാത്ത പരദെശിയായി.

൪ അതാൽ അന്യന്റെ ഹൃദയം
നിനക്കു ശെഷം ജ്ഞാപിതം
കണ്ണീർ കരച്ചിൽ ആലസ്യം
ഇവയിലും പരിചയം.

൫ ഹെ തൊഴർ ബദ്ധപ്പെട്ടുവിൻ.
കനാനിൽ നാം കടന്നപ്പിൻ
എല്ലാൎക്കും മുന്നടന്ന ആൾ
ഒരുക്കും മാ കൂടാരനാൾ.

൧൭

൧ ഭയം വെണ്ട ശിഷ്യനെ
സ്വൎഗ്ഗത്തെക്കു മാൎഗ്ഗമെ
ദുൎഗ്ഗമമായ്യൊന്നിട്ടും
ക്രീസ്തു വഴി കാണിക്കും.

## ൧൪

൨ ഭയം വെണ്ട ശിഷ്യനെ
സാത്താൻ പൊരിനായ്വന്നെ
സൽപ്രകാശത്തായുധം
അന്ധകാര പാരണം.

൩ ഭയം വെണ്ട ശിഷ്യനെ
പാപ ഹൃദയമുണ്ടെ
സർപ്പത്തെ ചതക്കുവാൻ
യെശു ക്രൂശിൽ തൂങ്ങിയാൻ.

൪ ഭയം വെണ്ട ശിഷ്യനെ
അച്ഛൻ നിന്നെ ശിക്ഷിച്ചെ
തന്റെ ശുദ്ധി ക്ഷമയും
നിന്റെ അംശമാവ്വതും.

൫ ഭയം വെണ്ട ശിഷ്യനെ
രക്ഷനാൾ സമീപ്പിച്ചെ
ശത്രു സൈന്യം കെടുയും
നിത്യം നീ സന്തൊഷിക്കും.

## ൧൫

൧ പിതാവെ നിന്റെ ദാനം
സ്തുതിക്ക ന്യായമാം
നിന്നൊട പുത്രസ്ഥാനം
എല്ലാൎക്കും പ്രാപിക്കാം
അതിന്നായാദ്യജാതൻ
മരത്തിൽ തൂങ്ങിയാൻ
കിഴിഞ്ഞു സർവ്വനാഥൻ
തൻ ദാസൎക്കടിയാൻ.

൪ ആനാസരെത്തെ തച്ചൻ
തൻ അബ്ബാ വിളിയാൽ
പിതാവു ഞങ്ങൾക്കച്ചൻ
താൻ ജ്യെഷ്ഠൻ ആകയാൽ
പുത്രാത്മാത്തങ്ങളൂടെ
അബ്ബാ വിളിക്കുകെ
കണ്ണീർ തന്നൊടും കൂടെ
നമ്മിൽ ഞരങ്ങുകെ.

## ൧൬ (Easter.)

൧ ഇന്നുത്ഥിച്ച മെശിഹാ
ഛിന്നഭിന്നം പാപരാ
കാവൽ മൂടി മുദ്രയും
ചാവഴിഞ്ഞുടൻ വിട്ടും, ഹല്ലെലൂയാ.

൨ പ്രാണനുള്ളൊൻ ചത്തൊരിൽ
കാണുന്നില്ലണ്ടെതുകിൽ
തെടുന്നൊരെ ദൂതന്മാർ
പെടിപ്പിച്ചുറപ്പിച്ചാർ, ഹല്ലെലൂയാ.

൩ എമ്മയൂസ്സിൽ രണ്ടുപെർ
ചെമ്മയാക്കി നിന്റെ നെർ
നൂതനാത്മാവിന്റെ ചെൽ
ഊതാചായ്പ് ശിഷ്യർ മെൽ, ഹല്ലെലൂയാ.

൪ ഹൊമം തീൎന്നെന്നറിവാൻ
ഥൊമാ തൊട്ടു നൊക്കിയാൻ
ഞാൻ കാണാതറിയുന്നെൻ
താൻ വിച്ചാൽ തൊടുവെൻ, ഹല്ലെലൂയാ.

൨൦

൧ ക്രിസ്തു പെർ ധരിച്ച ജാതി
പ്രഭുവിൻെറ പിന്നട
ദൈവപുത്രനുൾ അനാദി
കാലത്തിങ്കൽ തൊന്നിയ
മനഃ പൂർവ്വം
നിങ്ങളിൽ കാണ്മാനുണ്ടൊ.

൨ ദൈവരൂപത്തിൽ വന്നിട്ടും
ദെവ ജാതൻ എങ്കിലും
ലൊകരാൽ തനിക്ക കിട്ടും
ഒജസ്സും മഹത്വവും
കൊള്ളപൊലെ
ചെൎത്തുകൊണ്ടിട്ടില്ലല്ലൊ.

൩ തൻെറ തെജസ്സൊക്ക മൂടി
വന്നുതാഴ്ത്തി മാംസത്തിൽ
അവമാനത്തൊടും കൂടി
ദാസനായ്യൻ ദാസരിൽ
ക്രൂശെയൊളം
താണു വീണു വന്നല്ലൊ.

൪ ആകയാൽ പിതാ കൊടുത്ത
ഊൎദ്ധ്വലൊകം ശ്രെഷ്ഠവെർ
ശിഷ്യരും ഇപ്പൊൾ ഉടുത്ത
താഴ്ച തെജസ്സിന്നു വെർ
മുൻ മരിച്ചു—പിൻ ഭരിച്ചു
കൊള്ളും മാൎഗ്ഗം അത്രെ നെർ.

൨൧

൧ സുഖ ദുഃഖ മുതലായ
ഇഹലൊക കാൎയ്യത്തിൽ
എന്റെ ദൈവത്തിന്റെ സ്തുതി
ആകും എന്റെ മനസ്സിൽ.

൨ ദുഃഖിക്കുന്ന പാപപ്പെട്ട
ഭാഗ്യഹീന സൎവ്വരും
എന്റെ സൌഖ്യം അറിഞ്ഞിട്ട
കൂടി തന്നെ സ്തുതിക്കും.

൩ ദുഃഖിക്കുന്ന ഹീനന്മാരെ
യെശു എന്ന രക്ഷകൻ
സൎവ്വ ശക്തിയുള്ള ദൈവം
അവനിൽ ആശ്രയിപ്പിൻ.

൨൨

൧ യെശു യെശു രക്ഷിതാവെ
എന്റെ മെൽ കടാക്ഷിക്ക
അതിപാപിയായ എന്നെ
ദയയൊടു രക്ഷിക്ക.

൨ നിന്റെ കഷ്ടാനുഭവം
മാത്രം എന്റെ ശരണം
നിന്റെ കുരിശിന്റെ കീഴെ
എന്നും ഞാൻ ഇരിക്കണം.

൩ എന്റെ ദൊഷം കളയെണം
എന്നെ ശുദ്ധീകരിക്ക
നിന്റെ രക്തത്തിങ്കൽ തന്നെ
എന്റെ ആത്മം കുളിക്ക.

൨൨

൪ ജീവനുള്ള വെള്ളം അത
ഉറവ വിശെഷമായി
കുടിക്കയൊ കുളിക്കയൊ
ചെയ്യുന്നൊൎക്ക മൊക്ഷം ആയി.

൨൩

൧ ഞങ്ങൾക്കുള്ള ആട്ടിൻ കുഞ്ഞ
ഞങ്ങൾക്കുള്ള പെസഹാ
നിന്റെ രക്തം കൊണ്ട തന്നെ
നിന്റെ ജനം രക്ഷിക്ക.

൨ വനത്തിങ്കൽ കൂടെ പൊയ
ദൈവദൂതൻ നീ തന്നെ
നിന്റെ ജനത്തിന്റെ വഴി
കാത്ത പാലിക്കെണമെ.

൩ നിന്റെ ജനത്തിന്റെ ദാഹം
തീൎപ്പാനുള്ള പാറ നീ
അവൎക്കുള്ള വിശപ്പിന്ന
മന്ന ആയി താൻ ഇറങ്ങി.

൪ നിന്റെ ജനത്തിന്ന എല്ലാം
എന്നും ആകും യെശുവെ
എല്ലാ സ്തുതി എല്ലാ മാനം
കൊണ്ട രക്ഷിക്കെണമെ.

൨൪

൧ പാപികളെ കെട്ടുകൊൾവിൻ
അരുൾ ചെയ്യും തമ്പുരാൻ
നിങ്ങളുടെ മരണത്തെ
ആഗ്രഹിക്കുന്നില്ല ഞാൻ
എങ്കലെക്ക, എങ്കലെക്ക, എങ്കലെക്ക
താപത്തൊടെ വരുവിൻ.

൨ പാപികളെ കെട്ടു കൊൾവിൻ
അരുൾചെയ്യും യെശു താൻ
നിങ്ങളുടെ പാപം അത്രെ
തീൎത്ത നീക്കീട്ടുണ്ടു ഞാൻ
എങ്കലെക്ക, എങ്കലെക്ക, എങ്കലെക്ക,
ബദ്ധപ്പെട്ടു വരുവിൻ.

൩ പാപികളെ കെട്ടു കൊൾവിൻ
അരുൾചെയ്യും ആത്മാവും
ജീവനുള്ള വെള്ളത്തിന്ന
ദാഹിക്കുന്ന സൎവ്വരും
എങ്കലെക്ക, എങ്കലെക്ക, എങ്കലെക്ക,
മനസ്സൊടെ വരുവിൻ.

൪ പാപികളെ കെട്ടു കൊൾവിൻ
ദൈവത്തിന്റെ വിളിയെ
തന്റെ സ്വഭ മനസ്സൊടു
ചെൎത്തുകൊള്ളും നിങ്ങളെ
ശങ്കിക്കാതെ, ശങ്കിക്കാതെ, ശങ്കിക്കാതെ,
വെഗം വന്ന ചെരുവിൻ.

൨൫ (Sabbath.)

൧ കൎത്താവ നാളിൻ ശാബത
സന്തൊഷകരമുള്ളത
യഹൊവായുടെ വരവും
തൻ ജനത്തിന്റെ പ്രിയവും.

൨ വിശുദ്ധന്മാരും ഇതിലെ
കൃപാസനത്തിൻ അരികെ
തൻ സ്തുതി, ശക്തി, മഹത്വം
പ്രശംസിച്ചിട്ട പ്രാൎത്ഥിക്കും.

൨൦

൩ എന്നാൽ ഈ കൃപ ഒക്കവെ
ഈ കാലത്തിന്ന മാത്രമെ
മെലാൽ ആനന്ദം എററവും
സജ്ജനം അനുഭവിക്കും.

൪ സന്ദെഹം പാപം ദീനവും
വിശ്വാസത്തിന്റെ കുറവും
ഇല്ലാതെ ആകും അന്നത്തെ
സന്തൊഷം പൂൎണ്ണ സൌഖ്യമെ.

൨൧

൧ പ്രകാശത്തിന്റെ പ്രഭുവെ
നിൻ വാക്ക കൊണ്ട മാത്രമെ
നീ ലൊകത്തെ ഉണ്ടാക്കിച്ചു
ആശ്വാസമായും വസിച്ചു.

൨ ഈ കാലത്തുള്ള മനുഷ്യൻ
അരൂപിയായ വഷളൻ
തൻ ഉള്ളം ഒക്കെ ഇരുട്ടും
തൻ ചിന്ത ഒക്കെ പാപവും.

൩ സൃഷ്ടാവ ആയ ദൈവമെ
ആത്മാവ കൊണ്ട പാപിയെ
പ്രകാശം ഉള്ളിൽ തന്നിട്ടും
നിൻ ദിവ്യ സൃഷ്ടി ആക്കണം.

൪ വിനീതിയും വിശുദ്ധവും
വിശെഷമുള്ള ജ്ഞാനവും
തൻ ഉള്ളിൽ തന്ന തന്നെയും
നിൻ സ്വന്ത രൂപം ആക്കണം.

൨൭

## യെശു ജനിച്ച പെരുനാളിന്ന. (Christmas.)

---

൧ യെശു ഇന്ന ജനിച്ചു
ദൈവം അവതരിച്ചു
നമ്മളെ രക്ഷിപ്പാൻ
ദൈവത്തിന്ന സ്തൊത്രം സ്തൊത്രം
സ്തൊത്രം സ്തൊത്രം ദൈവത്തിന്ന
സ്തൊത്രം നാം എല്ലാരും പാടട്ടെ.

൨ ദാവീദിന്റെ ഗ്രാമത്തിൽ
ബെതലെഹെം എന്നുള്ളതിൽ
ഒരു ജനനം ഉണ്ടായി
ദൈവത്തിന്ന, ഇത്യാദികൾ.

൩ ദൈവദൂതന്മാർ വന്നു
ലൊകരൊട പറഞ്ഞു
ഒരു സുവിശെഷത്തെ
ദൈവത്തിന്ന, ഇത്യാദികൾ.

൪ ദൈവത്തിന്ന മാനവും
മനുഷ്യർക്ക പ്രീതിയും
സംപൂൎണ്ണമായി വന്നു
ദൈവത്തിന്ന, ഇത്യാദികൾ.

൫ യൂദന്മാർ എല്ലാവരും
ശെഷം ജനം ഒക്കെയും
ഒന്നിച്ച പാടണം
ദൈവത്തിന്ന, ഇത്യാദികൾ.

൨൯ (Ashley.)

൧ എൻ ആത്മ രക്ഷാകരമാം
നിൻ നാമം യെശുവെ
അഭയം ആക്കി ഭിക്ഷയാം
സന്തൊഷം തരുമെ.
സ്തുതി ശക്തി കെൾവി മാനം
ആട്ടിൻ കുട്ടി ലഭിക്കെണം
യെശു ക്രീസ്തു രക്ഷിതാവ
അല്ലെലുയ അല്ലെലുയ
അല്ലെലുയ സ്തുതിപ്പിൻ.

൨ അജ്ഞാനത്തിങ്കൽ മുങ്ങിയ
ഠം ദുഷ്ട മൎത്യരെ
വിശുദ്ധമാക്കി ജ്ഞാനത്തിൽ
നീ ധരിച്ചവരെ.
സ്തുതി ശക്തി, ഇത്യാദി.

൩ ഠം രക്ഷയെ പ്രശംസിപ്പിൻ
ഭൂലൊകത്തിലൊരെ
ആകാശ മണ്ഡലത്തിങ്കൽ
തൻ ഭൃതർ കൂടട്ടെ.
സ്തുതി ശക്തി, ഇത്യാദി.

൪ സിംഹാസനത്തിലിരിക്കും
പിതാവ തന്നൊടും
തൻ പുത്രനാട്ടിൻകുട്ടിക്കും
സൽകീൎത്തി പാടണം.
സ്തുതി ശക്തി, ഇത്യാദി.

൨൯

൧ എൻ രക്ഷകനാം എൻ യെശു പ്രഭു
നിൻ സ്നെഹത്തിൽ ഞാൻ പ്രശംസിക്കുന്നു
നീ സ്വർഗ്ഗത്തിലുള്ള പിതാവിനൊട
ഒന്നായൊരു ദൈവം ആവാസം ചെയ്യു.

൨ അരിഷ്ടകളാം ഠരം പാപികളെ
നിരാശ്രയന്മാർ നീ കണ്ടുടനെ
നീ വെഗത്തിൽ ഒടി സല്പ്രിയം പൂണ്ടു
ആകാശത്തിൽനിന്ന നീ പാഞ്ഞു വന്നു.

൩ ഠരം പ്രിയത്തിനാൽ എൻ സ്നെഹിതരെ
തൻ ദൂതരുമായി കൊണ്ടാടെണമെ
എൻ ഉള്ളിൽ എൻ ആത്മം സന്തൊഷം കൊൾക
നിൻ രക്ഷയ്ക്കു വെണ്ടി നീ പാടീടുക.

൪ ഠരം വിശപത്തിലുള്ളെല്ലാവരുമെ
ജീവാത്മാക്കളാം തൻ സൃഷ്ടികളെ
ഒന്നായൊരു സ്വരം ഉയർത്തികൊൾവിൻ
ഠരം യെശു കർത്താവ എന്ന ആർത്തീടുവിൻ.

൩൦

൧ ലക്ഷം ലക്ഷം ദൈവദൂതർ
തന്റെ സ്തുതി പാടും
അവരൊട കൂടെ ഞങ്ങൾ
തൊഷം പൂണ്ടു ചൊല്ലും.

൨ യെശു യൊഗ്യൻ എന്ന അവർ
അട്ടഹാസിച്ചീടും
യെശു യൊഗ്യൻ എന്ന ഞങ്ങൾ
ആർത്ത സ്തുതി ചെയ്യും.

൩ യെശു സൎവ്വ മാന്യനല്ലൊ
ദിവ്യ ഗുണശാലി
നമുക്കാകുന്നതിൽ എററം
സ്തുതിക്കവെകാശി.

൪ സൃഷ്ടി സൎവ്വം ഒരുമിച്ചു
ആട്ടിൻകുട്ടിയൊടും
തൻ പിതാവു ദൈവത്തിന്നും
വന്ദിക്കയും വെണം.

൩൧ (Christmas.)

൧ ബെത്ലഹെമിൽ തൊന്നിയ
യെശു ശിശു എന്നെകെൾക്ക
പരിശുദ്ധ പുരുഷ
നീ അശുദ്ധ എന്നെ വെൾക്ക
രക്തം തന്നു കെട്ടുവാൻ
നീ പിറന്ന ദൈവനാൻ.

൨ ബാലന്മാൎക്കും അപ്പൊ നീ
പെണ്ണുങ്ങൾക്കും നീ ചങ്ങാതി
ഭൎത്താവിന്നു ജ്ഞാനസ്ത്രീ
സൃഷ്ടിക്കെ മനുഷ്യജാതി
ജീവപ്രദ പുഴിയിൽ
നരപുത്രൻ സ്വൎഗ്ഗത്തിൽ.

൩ എന്റെ ഹൃദയത്തിലും
ഇപ്പൊൾ നീ ജനിച്ചു പാൎക്ക
നിന്റെ ജ്ഞാന സ്നെഹവും
പൂൎണ്ണം എന്റകത്തു പാൎക്ക
നിന്റെ മുഖ സാദൃശ്യം
കൂടെ എങ്കൽ കാണെണം.

൩൨

൧ യെശു വെർ ക്രിയയും
ശിശുവും വൃദ്ധനും
ശ്രുതിപ്പെട്ടാർ
സ്നെഹം നിറഞ്ഞവൻ
ദെഹത്തൊടുത്തവൻ
ഗെഹത്തിൽ പാർത്തവൻ
സ്തുതി പൊരുൾ.

൨ ദാനം പകൎന്നവൻ
മാനം കുറഞ്ഞവൻ
സൎവ്വ രാജാ
സകലർ ജീവിപ്പാൻ
അകലും അച്ചനിൽ
പകരും രക്തവും
പൎവ്വതത്തിൽ.

൩ സ്വൎഗ്ഗത്തിൽ കെറിയ
മാൎഗ്ഗത്തിൽ പിന്നട
ശിഷ്യ കുലം
വെറുവീടില്ലയെ
ചെറുവിട്ടൊടി നാം
കെറുകയെല്ക്കുവാൻ
ഇഷ്ടവരം.

൩൩ (Easter.)

൧ ചാവിൻ കെട്ടിനെ കഴിച്ചു
എഴനീററ മാനുജൻ
ഭൂമിദെവനെ ജയിച്ചു
തൊല്പിക്കുന്ന നായകൻ

വാഴക സൎവ്വേശ പുത്ര
ഞാനും സെവിക്കാമല്ലൊ
ക്രൂശെ നിന്റെ രാജ്യമഹ
എങ്കൽ ഇടുക പ്രഭൊ.

൨ ചെത്തെടുത്ത പാപ ഭാരം
നീ ഇറക്കി കളഞ്ഞാൽ
നിന്നെ വിട്ട വ്യഭിചാരം
ക്ഷമിച്ചിട്ട മാററിയാൽ
ഞാനും നിനക്കിഷ്ടവൊളം
പിന്നെ ചെല്ലാം യുദ്ധത്തിൽ
ശാത്താൻ മാംസവും ഭൂഗൊളം
തൊല്പിക്കാം നിൻ കൊടിയിൽ.

൩ ഞാൻ ശ്മശാനത്തിൽ കിഴിഞ്ഞാൽ
നിൻ ശവത്തെ ഒക്കുന്നെൻ
ഉള്ള മെനി കെട്ടഴിഞ്ഞാൽ
അഞ്ചൈകൈയിൽ എല്പിപ്പെൻ
മാംസത്തെ പൊടിക്ക കീടം
എഴുനീല്ക്കും നാൾ വരും
ഒരൊ വീരന്നൊർ കിരീടം
സൈന്യത്തെല്ലാം സ്തുതിയും.

൩൪ (Pentecostal.)

൧ ദൈവ ശുദ്ധാത്മാ
മെവിക്കൊൾവാൻ വാ
മാംസമായെ നിത്യമാട്ടി
കൺ കാണാത്ത സത്യം കാട്ടി
താഴ്മയുള്ളൊരെ
വാഴിക്കെണമെ.

൨ ചത്തൊർ ഉള്ളത്തിൽ
കത്തിച്ചുതുകിൽ
കാറെറ നിന്നാൽ അഗ്നിസ്നാനം
ശുദ്ധവാക്കെട്ടക്കം ജ്ഞാനം
വാൾ നീ വെട്ടുകെ
നാൾ ഉദിക്കുകെ.

൩ സ്നെഹം സൃഷ്ടിക്കെ
ദെഹം നിനക്കെ
ഇഷ്ടവാസമായിരിപ്പാൻ
ശിഷ്ടപാപത്തെ ജയിപ്പാൻ
കാവുപൊൽ പിടി
നാവു കൺ ചെവി.

൪ ബീജ ശക്തിയിൽ
നിചനുടെനിൽ
മതി എന്നിൽനിന്നാശ്വാസം
ചാവെ വാ വാ പരിഹാസം
ലൊകത്തിൽ ഭയം
ശൊകത്താൽ ജയം.

൩൫

൧ നമ്മൊടു നിന്റെ കൃപ
ഇരിക്ക യെശുവെ
എന്നാൽ കരൊര നൃപ
ഉപായം വെറുതെ.

൨ നമ്മൊട നിന്റെ വാക്യം
പാർപ്പിക്ക ദയയാ
എന്നാൽ വെണ്ടുന്ന ഭാഗ്യം
പിൻ തുടരും സദാ.

൨൯

൩ നമ്മൊട നിൻ പ്രകാശം
മതിലായി നില്പിച്ചാൽ
നശിച്ചു ബുദ്ധി നാശം
നെരെ നടക്കും കാൽ.

൪ നമ്മെലെ നിൻ ശ്രീയാഴി
ചൊരികെ പാഴത്തും
മുഴക്ക സൎവ്വ വഴി
നമ്മിൽ നിൻ വൻപൊരുൾ.

൫ നമ്മിൽ നിൻ ഇളകാത്ത
ധ്രുവത്തെ നട്ടിരി
ചാവിൽ നമ്മെ മാറാത്ത
നാട്ടാക്കിയാൽ മതി.

൩൰

നൽവരം തരുന്ന ദെവ:
അല്പമല്ല ജീവൻ നി
നാം വളൎന്ന നിന്റെ സെവ
ചെയ്വാൻ നമ്മെ സൽകരി
ഗുണമെല്ലാം നിന്റെ ദാനം
എല്ലാ വൃദ്ധി നിൻ സ്തുതി
സ്വൎഗ്ഗത്തിങ്കൽ അന്ന പാനം
നമുക്കുണ്ടായാൽ മതി.

൩൧

൧ തൻ ക്രൂശെ യെശു എല്ക്കുവാൻ
യരുശലെമിൽ കെറിയാൽ
സ്വരക്തം ഒഴുകും സ്ഥലം
മാശക്തനും ആരൊഹണം.

൨൯

൨ യരുശലെമിലെക്കും നൊം
ഒർ ക്രൂശെടുപ്പാൻ കെറിപൊം
ജഡത്തിന്നുഗ്രമെങ്കിലും
നടത്തം സ്വസ്ഥതാം തരും.

൩ കരച്ചിൽ അല്ലൽ വ്യാധികൾ
ചതച്ച കാൽ മടമ്പുകൾ
മരത്തിൽ തൂങ്ങി ചത്തതും
പരത്തിൽ നാം മറന്നീടും.

൪ ഭയം വിലക്കി കെറി നാം
ജയം നിനച്ച ഘൊഷിക്കാം
വിശ്വാസത്താൽ പൊരാടിയൊർ
ആശ്വാസം കണ്ടു സുഖിപ്പൊർ.

൩൦

൧ ഹാ രക്തം നിന്ദകുത്തും
മുള്ളിൻ കിരീടത്തെ
കെട്ടിട്ടും കണ്ണുകെടുത്തും
താണായ ശിരസ്സെ
പണ്ടെത്ര അലങ്കാരം
തെജസ്സും നിൻ അണി
ഇന്നത്രെ പാപ ഭാരം
കൊണ്ടുള്ളവൻ പിണി.

൨ ൟരം വായിൽനിന്നുററിച്ച
വാക്കെഴ കെട്ടു നാം
ഇപ്പാരിൽ അഭ്യസിച്ചു
ചാവിൽ പ്രയൊഗിക്കാം
ചെയ്യുന്നതെ അറിഞ്ഞു
കൂടായ്ക കൊണ്ടുനീ
ഇവകളിൽ കനിഞ്ഞു
ക്ഷമിക്കുകെ ഇതി.

൩ മനുഷ്യജാതി ഭ്രാതാ
അമ്മെക്കിതാ മകൻ
ശിഷ്യന്നതാ നിൻ മാതാ
ഇതി പറഞ്ഞുടൻ
എദെനിൽ നീ എന്നൊട
ഇന്നെത്തും നിശ്ചയം
എന്നൊരു കള്ളനൊടു
സന്തൊഷ കല്പിതം.

൪ ഹാ ലമ്മസബെക്താനി
എലി എലി എന്നാൻ
ഇരിട്ടിൽ സൎവ്വജ്ഞതാനി
താനൊ അകപ്പെട്ടാൻ
അഹൊ ഇനിക്കു ദാഹം
എന്നെന്തിന്നീ വിളി
സമാപ്തം നിൻ നിൎവ്വാഹം
സമാപ്തം മാബലി.

൫ പിതാവെ എൻ ആത്മാവെ
നിൻ കയ്യിൽ എല്പിച്ചേൻ
എന്നിപ്രകാരം ചാവെ
ജയിച്ചു കാണുന്നെൻ
ആ മുൾ തറെച്ച നെററി
മുട്ടി അണിഞ്ഞിട്ടും
ചിലക്കറിഞ്ഞവെററി
എല്ലാരും പുകഴും.

൩൯ (O that will

൧ സെവ ചെയ്തു തീൎന്നപ്പൊൾ
ദെവ മുമ്പിൽ എത്തിനാം
സ്വാതന്ത്ര്യം പുകഴും
ഹാ എത്രെ സന്തൊഷം
സെവ ചെയ്തു തീൎന്നപ്പൊൾ.

൨ വൎണ്ണവെഷ ഭെദവും
വൎണ്ണവസ്ത്ര മൊദ്രയും
എല്ലാൎക്കും മാററുണ്ടെ
ഹാ എത്രെ സന്തൊഷം
വൎണ്ണവെഷ ഭെദം പൊം.

൩ പട്ടുടുത്തു നില്ക്കുന്നാർ
ആട്ടുകുഞ്ഞിൻ ശിഷ്യന്മാർ
വിശുദ്ധ കൂട്ടക്കാർ
ഹാ എത്രെ സന്തൊഷം
പട്ടുടുത്തു നില്ക്കുമ്പൊൾ.

൪ ആസനം ഒരൊന്നിലും
വാസം നീതി കൂട്ടൎക്കും
സഭാ മദ്ധ്യെ പ്രഭു
ഹാ എത്രെ സന്തൊഷം
ആസനത്തിരിക്കുമ്പൊൾ.

൫ ജീവന്റെ കിരീടങ്ങൾ
ശ്രീവരാജ പുത്രന്മാർ
ജയിച്ചതാൽ കൊൾവാർ
ഹാ എത്രെ സന്തൊഷം
ജീവന്റെ കിരീടത്താൽ.

## ൪൦ L. M.

൧ ഹെ യെശു എന്നൊടിയനെ
നിൻ ആടു ഞാൻ നിൻ ശിഷ്യനെ
ഉണ്ടായ ചാവും പാപവും
നീ തീൎത്തുൾ അശെഷവും.

൨ എൻ ആശാപൂൎത്തി നീ അല്ലൊ
എന്നുള്ളിൽ വാഴുക പ്രഭൊ
നീ പാൎത്താൽ ദുഃഖം നാസ്തിയായി
എപ്പൊഴും വാഴ്ത്തും എന്റെ വായി.

൩ പിശാചിന്റെ പരീക്ഷകൾ
മനശ്ശരീര പീഡകൾ
മററൊക്കിലും വെണ്ടാ ഭയം
എൻ യെശുവിന്നുണ്ടെ ജയം.

൪ സന്ദെഹം പൊപൊ ചഞ്ചലം
വിശ്വാസിക്കിതനുചിതം
ആശിച്ചു വിശ്വസിച്ചതു
ആ സത്യവാൻ നിവൃത്തിക്കും.

൩൩

൧ ജീവമാൎഗ്ഗത്തിൽ
ക്രീസ്ത്യെ കൂട്ടരിൽ
മന്നടന്നാൽ മടിയാതെ
നാമും നിന്നെ കൈവിടാതെ
സ്വൎഗ്ഗത്തൊളവും
പിന്തുടൎന്നിടും.

൨ സൎപ്പം ചീറുമ്പൊൾ
എന്നെ കാത്തുകൊൾ
യാത്ര യുദ്ധ കഷ്ടത്താലും
നഷ്ടം ഇല്ല നീ നിന്നാലും
എന്നാൽ സങ്കടം
വെഗം വിസ്മൃതം.

൩ എന്റെ നടയെ
ക്രമമാക്കുകെ
നിന്നാലാറിയാത്രഭാരം
നീ തുറക്കും സ്വൎഗ്ഗദ്വാരം
നിൻ സിംഹാസനം
ഞാനും എറെണം.

൪൨

ഹല്ലെല്ലൂയാ ൟ ദിവസം
നമുക്കു രക്ഷ വന്നു
സല്ക്കന്യകയിൽ അത്ഭുതം
സൎവ്വാധിപൻ പിറന്നു
ഒർ ഗുണവാൻ കാണായ്കയാൽ
ൟ പുത്രൻ ജനിച്ചില്ലാഞ്ഞാൽ
നശിച്ചിലൊകവംശം
ഹാ പ്രിയമുള്ള യെശുവെ
ഉടപ്പിറന്ന ജ്യെഷ്ഠനെ
സൎവ്വസ്തുതി നിൻ അംശം.

൪൩

൧ മുമ്മൂൎത്തിയായ എകനെ
വിശുദ്ധനായ ദൈവമെ
നിന്നാമത്തിൻെറ അത്ഭുതം
പ്രകാശിപ്പിച്ചു കൊള്ളണം.

൨ പിതാവു പുത്ര ആത്മാവെ
ൟ ത്രിത്വത്തിങ്കൽ എന്നുമെ
എൻ മനസ്സിൻെറ ഒറപ്പു
സൽകൃപ കൊണ്ടു സ്ഥാപിക്ക.

---

അവസാനം.